എം. കൃഷ്ണൻനായർ



# സാഹിത്യവാരഫലം

എന്നോടൊരുമിച്ചു ചിററൂർ എന്ന സ്ഥലത്തേക്കു പോരൂ. വിശേഷമായിട്ടൊന്നും കാണാനില്ല. ഉത്കൃഷ്ടമാണെന്നു വായനക്കാർ വിചാരിക്കുന്നുണ്ടെങ്കിൽ ചിററൂർ നല്ല പ്രദേശമാണ്: പാമ്പ്, പന, പട്ടർ (ഈ പ്രയോഗത്തിനു ബ്രാഹ്മണ സമുദായത്തോടു മാപ്പു ചോദിക്കുന്നു) ഇവയാണു ചിററൂരെ സവിശേഷതകൾ. ദൈവം കുട്ടി എന്നു വിളിക്കുന്ന ഒരുതരം തീരെക്കൊച്ചു പാമ്പ് വിചാരിക്കാത്ത നിമിഷത്തിൽ വീട്ടിൽ കയറിവരും. നമ്മൾ അറിയുകയേയില്ല. രാത്രി നമ്മുടെ ശയനീയത്തിൽ കയറിക്കിടക്കുകയും ചെയ്യും. ഒരുദിവസം രാത്രി എൻെറ കൈയിൽ തണുപ്പു തട്ടി. ടോർച്ച് തെളിച്ചുനോക്കിയപ്പോൾ കൂടെക്കിടക്കുന്നു ദൈവംകുട്ടി. സത്യമുള്ള പാമ്പാണത്രേ. അതുകൊണ്ടു കടിക്കില്ലപോലും. കടിച്ചാലുടനെ മരണം സംഭവിക്കുകയും ചെയ്യും.

അവിടത്തെ വീടുകൾക്കുമുണ്ടു സവിശേഷത. പലതും രണ്ടുനിലക്കെട്ടിടങ്ങൾ. പക്ഷേ രണ്ടാമത്തെ നിലയിൽ നിവർന്നു നില്ക്കാനാവില്ല. കോണിപ്പടി കയറി മുട്ടിലിഴഞ്ഞ് കിടന്നുകൊള്ളണം. രണ്ടാമത്തെ നില എന്നു പറയുന്നതിനെക്കാൾ താഴത്തെ നില ഒന്നെത്തിനോക്കിയതാണ് എന്നു പറയുന്നതാവും ശരി. ഞാൻ ആദ്യമായി ചിററൂരെത്തിയ ദിവസം വാടകയ്ക്കു വീടെടുക്കാൻ തത്തമംഗലം തൊട്ട് അണിക്കോടുവരെ നടന്ന് പല വീടുകളും നോക്കി. നോക്കിയ വീടുകളിലെല്ലാം അർദ്ധാന്ധകാരമാണ്. സ്വഭാവമേന്മയുടെ പ്രകാശം പ്രസരിപ്പിക്കുന്ന ചിററൂർ നിവാസികൾ സൂര്യപ്രകാശത്തെ പേടിക്കുന്നതുപോലെ തോന്നി. അതിനെക്കാൾ അവർക്കിഷ്ടം നിലവിളക്കിലെ ദീപമാണെന്നു തോന്നുന്നു. ചില വീടുകളിലെ ഇരുട്ടുമുറികളിൽ നിലവിളക്കു കത്തിച്ചു വച്ചിരുന്നു. (പഴയ കഥയാണേ. ആരും വഴക്കിനു വരല്ലേ.)

കോളിജിനടുത്തായി ശോകനാശിനി എന്ന പേരുള്ള പുഴ ഒഴുകുന്നു. ഒഴുകുന്നുവെന്ന് പറഞ്ഞതു തെററ്. വെള്ളം ഒട്ടുമില്ല. ശോകനാശിനി എന്നതിനെക്കാൾ ശോകവർദ്ധിനി എന്ന പേരാണു അതിനു യോജിക്കുന്നത്. സൂര്യാസ്തമയത്തിൻെറ അരുണിമ നേരിട്ടു കാണുന്നതിനെക്കാൾ അതു ജലാശയത്തിൽ പ്രതിഫലിച്ചു കാണുന്നതാണ് എനിക്കിഷ്ടം. അഭിലാഷത്തോടെ ഞാൻ ശോകനാശിനിയിലേക്കു നോക്കിയിട്ടുണ്ട്. മണല്പരപ്പ് പ്രതിഫലനത്തിനു ശക്തിയുള്ളതാണോ? നിരാശത ഫലം.

ഇതൊക്കെയാണെങ്കിലും ചിററൂരിനു മഹനീയതയുണ്ട്. എഴുത്തച്ഛൻെറ മഹാസമാധി ചിററൂരുവച്ചാണുണ്ടായത്. ചമ്പത്തിൽ ചാത്തുക്കുട്ടി മന്നാടിയാർ ജനിച്ചതു ചിററൂരാണ്. കോളിജിൽനിന്നു അണിക്കോട്ടേക്കു നടക്കുമ്പോൾ ഇടത്തോട്ടു ഒരു ലെയ്ൻ. അവിടെ അക്കാലത്ത് ചമ്പത്തിൽ എന്ന പേരു പലകക്കഷണത്തിൽ എഴുതിവച്ചിരുന്നു. ആദരാദ്ഭുതങ്ങളോടെ ഞാൻ ആ പേരു നോക്കിനിന്നിട്ടുണ്ട്. അവിടെനിന്നു 'നാമമോരോതുജവല്ലികൊണ്ടു' എന്നു തുടങ്ങുന്ന 'ഉത്തര രാമചരിത'ത്തിലെ ശ്ലോകം ആഹ്ളാദത്തോടെ ചൊല്ലിയിട്ടുണ്ട്. അണിക്കോട്ടു ചെന്ന് പാലക്കാട്ടേക്കു പോകാനുള്ള റോഡിലേക്കു തിരിഞ്ഞാൽ ക്ഷേത്രം കാണാം. അതിനടുത്താണ് ഞാൻ ബഹുമാനിക്കുന്ന പണ്ഡിതന്മാരിൽ അദ്വിതീയനായ പി. കൃഷ്ണൻനായരുടെ വീട്. ചിററൂർ ദേശത്തുകാർക്കുപോലും ഇന്നു പി. കൃഷ്ണൻനായർ ആരാണെന്നറിയാമോ എന്ന കാര്യത്തിൽ എനിക്കു സംശയമുണ്ട്. അദ്ദേഹത്തിൻെറ മഹനീയങ്ങളായ ഗ്രന്ഥങ്ങളിൽ ഒന്നുപോലും ഇന്നു കിട്ടാനില്ല. കൃഷ്ണൻനായരുടെ പുത്രിയെങ്കിലും അവ പ്രസാധനം ചെയ്യണമെന്ന് എനിക്ക് അപേക്ഷയുണ്ട്. തികച്ചും അയഥാർത്ഥമായ ഒരു കാഴ്ചപ്പാടോടുകൂടി ജീവിക്കുന്ന നമ്മൾക്ക്, സാഹിത്യകാരന്മാരുടെയും പണ്ഡിതന്മാരുടെയും പ്രേതങ്ങൾ മാത്രം അലഞ്ഞുതിരിയുന്നത് കാണുന്ന നമ്മൾക്ക് ഈ മൂന്നു മഹാവ്യക്തികളോടു ബന്ധപ്പെട്ട ചിററൂർ പ്രദേശം ആദരണീയമായിബ്ഭവിക്കേണ്ടതാണ്. സാഹിത്യകാരന്മാരുടെ കാര്യത്തിൽ സർക്കാരിനു ബധിരത. കേരളീയർക്ക് അതിനെക്കാൾ ബധിരത. എൻെറ ശബ്ദം തീരെ ദുർബ്ബലം. അതുകൊണ്ട് ഇതാരും കേൾക്കുന്നില്ലെന്ന് എനിക്കറിയാം.

★ ★ ★

നാരദൻ ചൊല്ലിയ ഇരുപത്തിനാലു ശ്ലോകങ്ങളുള്ള ''ഗായത്രീരാമായണം'' കേട്ടാണു

സാഹിത്യകാരന്മാരുടെ കാര്യത്തിൽ സർക്കാരിന്നു ബധിരത. കേരളീയർക്ക് അതിനെക്കാൾ ബധിരത. എൻെറ ശബ്ദം തീരെ ദുർബ്ബലം. അതുകൊണ്ട് ഇതാരും കേൾക്കുന്നില്ലെന്ന് എനിക്കറിയാം.



എം.ടി. വാസുദേവൻനായർ

വാല്മീകി, ''രാമായണം'' എഴുതിയത്. അതിലെ അവസാനത്തെ പദ്യം ഇങ്ങനെ:-

'യാമേവ രാത്രിം ശത്രുഘ്നഃ
പർണശാലാം സമാവിശത്
താമേവ രാത്രിം സീതാഽപി
പ്രസൂതാദാരകദ്വയം''

(ശത്രുഘ്നൻ വാല്മീകിയുടെ ആശ്രമത്തിൽ ചെന്ന ആ രാത്രിതന്നെ സീത ഇരട്ടക്കുട്ടികളെ പെററു.)

വാല്മീകിയുടെ ആശ്രമംപോലെ പാവനം എഴുത്തച്ഛൻെറ മഹാസമാധി നടന്ന സ്ഥലം. അവിടെച്ചെല്ലൂ. മാഹാത്മ്യമാർന്ന രണ്ടു കുട്ടികളെയല്ല, മൂന്നു സന്താനങ്ങളുടെ സാന്നിദ്ധ്യം നിങ്ങൾ അറിയും.

## വൈക്കത്തെ മഹാമനസ്കൻ

സമകാലികരായ എഴുത്തുകാരിൽ പ്രധാന സ്ഥാനമാർജ്ജിച്ച Ann Beattie എഴുതിയ ഒരു കഥ വായിച്ചിട്ട് അവരുടെ ഒരു സമാഹാരഗ്രന്ഥം താഴെ വച്ചു. ചിത്രശലഭം തൊട്ടടുത്തുള്ള പൂവിൽ വന്നിരുന്നിട്ട് പാറിപ്പറന്നു പോയി. വായിച്ച കഥ ചിത്രശലഭത്തെപ്പോലെ. അടുത്ത കഥ വായിക്കാൻ തുടങ്ങിയപ്പോൾ കർത്തവ്യം പത്രഭാഷയിൽ പറഞ്ഞാൽ മാടി വിളിച്ചു. പുസ്തകം താഴെ വച്ച് കലാകൗമുദി എടുത്തു. അംബികാസുതൻ മാങ്ങാടിൻെറ ''അനുഭൂതികൾക്കു നിറം'' എന്ന ചെറുകഥ പ്രയാസത്തോടെ വായിച്ചുതീർത്തു. ഉടനെ ഓർമ്മ വന്നത് വൈക്കത്തുനിന്നു കൊല്ലത്തേക്കുള്ള എൻെറ ഒരു ബോട്ട്യാത്രയായിരുന്നു. സന്ധ്യക്കാണ് വൈക്കത്തടുത്ത ബോട്ടിൽ ഞാൻ കയറിയത്. അന്തരീക്ഷം സ്വച്ഛം. ആനീലം. ഒന്നുരണ്ടു നക്ഷത്രങ്ങൾ. ബോട്ട് മുന്നോട്ടു പോകുന്തോറും ഇരുട്ടിനു കനംകൂടി. ആകാശമിരുണ്ടു. ചെറിയ മട്ടിൽ തുടങ്ങിയ കാററ് പെട്ടെന്നു പ്രചണ്ഡവാതമായി മാറി. അതിൽപ്പെട്ടു ബോട്ട് ആടിയുലഞ്ഞു. മാത്രമല്ല അതിൻെറ അടിത്തട്ടിലുണ്ടായ ഒരു ചെറിയ ദ്വാരത്തിലൂടെ കായൽവെള്ളം അകത്തേക്കു കയറി. നാലുപേർ മണ്ണെണ്ണപ്പാട്ടകൾകൊണ്ടു വെള്ളം കോരിയെടുത്തു കായലിലേക്കു ഒഴിക്കുകയാണ്. പ്രായംകൂടിയ സ്ത്രീകൾ നാരായണാ, ദേവീ, എന്നൊക്കെ ഉറക്കെ വിളിച്ചു കരയുകയാണ്. ചെറുപ്പക്കാരികൾ കണ്ണീരൊഴുക്കുന്നു. യുവാക്കൻമാർ കായലിൽച്ചാടി നീന്താൻ തയ്യാറെടുക്കുന്നു. ബോട്ട് ഓടിക്കുന്നയാൾ ധൈര്യത്തോടെ അതു കരയിലേക്കു നയിക്കുകയാണ്. ബോട്ട്ജെട്ടിയൊന്നുമില്ല. എവിടെയെങ്കിലും അടുപ്പിച്ച് തന്നെയും യാത്രക്കാരെയും മരണത്തിൽ നിന്നു രക്ഷിക്കാനാണ് അയാളുടെ ശ്രമം. ഏതാണ്ടു അരമണിക്കൂർ ആടിയുലഞ്ഞും കൊടുങ്കാററിൽ ഇളകിമറിഞ്ഞും ബോട്ട് കരയെ ലക്ഷ്യമാക്കി സഞ്ചരിച്ചു. ഒടുവിൽ നിലയുള്ള സ്ഥലത്ത് അത് ഉരഞ്ഞു നിന്നു. ഞങ്ങളെല്ലാവരും ജലത്തിലേക്കു ചാടി. പേടിച്ചു നടന്നു കരയിൽ കയറി. കൂരിരുട്ട്. തണുത്തു വിറയ്ക്കുകയാണ് ഓരോ വ്യക്തിയും. നേരം വെളുത്തപ്പോൾ അന്വേഷണത്തിനു വന്നെത്തിയ മറ്റൊരു ബോട്ടാണ് ഞങ്ങളെ രക്ഷിച്ച് തിരിച്ചു വൈക്കത്തുതന്നെ കൊണ്ടാക്കിയത്. ഞാൻ മരിച്ചോ ഇല്ലയോ എന്നറിയാൻ എൻെറ പിതാവ് ബോട്ട്ജെട്ടിയിൽ വന്നുനില്ക്കുന്നുണ്ടായിരുന്നു. ഉത്കണ്ഠയോടെ കാത്തുനിന്നവരിൽ വൈക്കം ഇംഗ്ളീഷ് ഹൈസ്ക്കൂളിലെ മഹായശസ്കനായ പൈസ്സാറും ഉണ്ടായിരുന്നു. (സ്ക്കൂളിൽനിന്നു പെൻഷൻ പററിയതിനുശേഷം പരോപകാരതൽപരനായ ഈ മഹാവ്യക്തി കുറെക്കാലം ലോങ്മാൻസ് കമ്പനിയുടെ പ്രതിനിധിയായി പ്രവർത്തിച്ചു.)

ഈ ബോട്ട്യാത്രയ്ക്കു തുല്യമായ അനുഭവമാണ് അംബികാസുതൻെറ ചെറുകഥ എനിക്കു പ്രദാനം ചെയ്തത്. വായിക്കുന്തോറും ഇരുട്ടിനു കനംവയ്ക്കുന്നു. പ്രചണ്ഡവാതം മാമരങ്ങളെ കടപുഴക്കിയെറിയുന്നു. സഹൃദയൻെറ യാനപാത്രം മുങ്ങാൻ പോകുന്നു. ഒടുവിൽ കൂരിരുട്ടാർന്ന ഒരു ഭൂവിഭാഗത്തിൽ അയാൾ എത്തിച്ചേരുന്നു. രക്ഷപ്പെട്ടെങ്കിലും പ്രാണൻ പോയില്ലെങ്കിലും രക്ഷപ്പെട്ടില്ലെന്നും പ്രാണൻ പോയിയെന്നും തോന്നൽ.

ഒരുകമ്പനിയിലെ ജോലിക്കാരൻ സെക്സും ഫാൻറസിയും സങ്കലനം ചെയ്തു തയ്യാറാക്കിയ പരസ്യങ്ങൾ കമ്പനി നിരാകരിച്ചപ്പോൾ ക്രമേണ ന്യൂറോസിസിൽനിന്ന് (ഞരമ്പു തകർച്ചയിൽ നിന്ന്) സൈക്കോസിസിലേക്കു (ബുദ്ധിഭ്രമത്തിലേക്ക്) പോകുന്നതാണ് കഥ. അയാൾ കൈകൾ ചിറകുകളാണെന്നു കരുതി അന്തരീക്ഷത്തിലേക്കു പറന്ന് താഴെ വീഴുമ്പോൾ ബുദ്ധിഭ്രമം സമ്പൂർണ്ണമായി. അയാളെ ചികിത്സിക്കുന്ന മനോവിശ്ലേഷകൻ രോഗിയുടെ ഭാര്യയെക്കണ്ട് കാമത്തിൽ വീണ് അന്തരീക്ഷത്തിലേക്കു ഉയരുമ്പോൾ കഥ എന്ന ബുദ്ധിഭ്രമം പര്യവസാനത്തിലെത്തുന്നു. മാർകേസും മററും 'ലെവിറേഷൻ' (അന്തരീക്ഷത്തിലേക്കു ഉയരുക എന്നത്) കലാപരമായ ദൃഢപ്രത്യയത്തോടു വർണ്ണിച്ചിട്ടുള്ളത് അംബികാസുതൻ വായിച്ചിരിക്കണമെന്നില്ല. എങ്കിലും അദ്ദേഹം കഥാപാത്രത്തെക്കൊണ്ടു ലെവിറേഷൻ നിർവഹിപ്പിക്കുന്നു. വായനക്കാർക്ക് വൈരസ്യമുണ്ടാവുകയും ചെയ്യുന്നു. കഴിവുള്ള കലാകാരൻമാർ സ്വപ്നവും യാഥാതഥ്യവും കൂട്ടിച്ചേർത്ത് വിശ്വാസ്യതയുളവാകുമാറ് കഥ പറയാറുണ്ട്. അംബികാസുതന് ആ വൈദഗ്ദ്ധ്യമില്ല. ആദ്ദേഹം ഉപന്യാസംപോലെ ഒരു രചന ശരിപ്പെടുത്തിയിട്ട് അതു കഥയെന്നു വിചാരിച്ചുകൊള്ളാൻ വായനക്കാരോടു ആവശ്യപ്പെടുന്നു. അന്വേഷണത്തിനു വന്ന ബോട്ട് ഞങ്ങളെ വൈക്കത്തു കൊണ്ടുവന്നു. മഹാമനസ്കനായ പൈസ്സാറ് ഞങ്ങളെ ആശ്വസിപ്പിക്കാൻ എത്തിയിരുന്നു. കൂരിരുട്ടാർന്ന ഒരു ഭൂവിഭാഗത്തിൽ വായനക്കാരെ കൊണ്ടുനിറുത്തിയിട്ട് അംബികാസുതൻ മാറി നില്ക്കുന്നു.

''ധിഷണാശാലികൾ എല്ലാ മണ്ഡലങ്ങളിലും ധിഷണാശാലികൾ ആയിരിക്കണമെന്നില്ല. സങ്കീർണ്ണങ്ങളായ ഗണിതശാസ്ത്ര പ്രശ്നങ്ങൾക്ക് പെട്ടെന്ന് ഉത്തരം കണ്ടുപിടിക്കുന്നയാളിന് ഭാര്യ പറയുന്ന നിസ്സാരമായ കള്ളം കള്ളമാണെന്നു മനസ്സിലാക്കാൻ കഴിയുകയില്ല.''

## ചോദ്യം, ഉത്തരം

''ബുദ്ധിമാൻമാർ ചിലപ്പോൾ മണ്ടൻമാരായി പ്രവർത്തിക്കുന്നത് എന്തുകൊണ്ട്?''

''ധിഷണാശാലികൾ എല്ലാ മണ്ഡലങ്ങളിലും ധിഷണാശാലികൾ ആയിരിക്കണമെന്നില്ല. സങ്കീർണ്ണങ്ങളായ ഗണിതശാസ്ത്രപ്രശ്നങ്ങൾക്കു പെട്ടെന്ന് ഉത്തരം കണ്ടുപിടിക്കുന്ന ആളിനു ഭാര്യ

പറയുന്ന നിസ്സാരമായ കള്ളം കള്ളമാണെന്നു മനസ്സിലാക്കാൻ കഴിയുകയില്ല.''

''നിങ്ങൾ ജി. ശങ്കരക്കുറുപ്പിൻെറ പ്രസംഗങ്ങൾ കേട്ടിട്ടുണ്ടോ?''

''ഞാൻ അദ്ദേഹത്തോടൊരുമിച്ച് ഏറെ മീററിങ്ങുകൾക്കു പോയിട്ടുണ്ട്. അന്യാദൃശമാണ് അദ്ദേഹത്തിൻെറ പ്രഭാഷണങ്ങൾ. ജി. പ്രസംഗിച്ചു കഴിഞ്ഞാൽ പിന്നെ എനിക്കു പ്രസംഗിക്കാനാവുകയില്ല. വർഷാപാതമേററു തൊട്ടാവാടിയുടെ ഇലകൾ അടഞ്ഞുപോകുന്നതുപോലെ എൻെറ മനസ്സിൻെറ പത്രങ്ങൾ അടഞ്ഞുപോകും. കഴിഞ്ഞ നൂറു വർഷങ്ങൾക്കിടയ്ക്കു കേരളത്തിലുണ്ടായ ഒരു ജീനിയസ്സാണ് ജി. ശങ്കരക്കുറുപ്പ്.''

''ആത്മവിശ്വാസമില്ലാത്ത കവികളല്ലേ പെട്ടെന്നു ക്ഷോഭിക്കുന്നത്?''

''അതേ. ചങ്ങമ്പുഴ ഒരു വിമർശനത്തിലും ക്ഷോഭിച്ചിരുന്നില്ല. മകൻ കവിതയെഴുതുന്നതു കണ്ടിട്ട് 'അവൻ എന്നെപ്പോലെ കവിയാകും' എന്നു അദ്ദേഹം പറഞ്ഞതായി ശ്രീദേവിചങ്ങമ്പുഴ രേഖപ്പെടുത്തിയിട്ടുണ്ട്. I think 'I shall be among the English Poets after my death' എന്നു കീററ്സും പറഞ്ഞു. ഇതാണ് ആത്മവിശ്വാസം.''

''പ്രകൃതി ആവർത്തിക്കുന്നു. സൂര്യോദയവും സൂര്യാസ്തമനവും ഒന്നുപോലെ. അതുകൊണ്ടു സാഹിത്യവാരഫലക്കാരനും ആവർത്തിക്കുന്നു. അല്ലേ?''

''ഓരോ സൂര്യോദയവും സൂര്യാസ്തമയവും വിഭിന്നം. ആവർത്തനത്തിലൂടെ വിഭിന്നത കാണിക്കുന്നു അവ. സാഹിത്യവാരഫലത്തിലെ ആവർത്തനങ്ങൾക്കും ചാരുതയില്ലാതില്ല. (അസ്തമയം എന്നു വേണം.)

''സ്ത്രീയുടെ സംസാരവും പുരുഷൻെറ സംസാരവും തമ്മിൽ എന്തേ വ്യത്യാസം?''

''സ്ത്രീയുടെ സംസാരം മധുരം. പുരുഷൻേറതു പരുഷം. സ്ത്രീക്കു വിചാരമുണ്ടായാൽ ഉടനെ അവളത് വാക്കുകളിലൂടെ ആവിഷ്കരിക്കും. പുരുഷൻ മൗനം അവലംബിക്കും.''

''ഒരു നല്ല വിലാപകാവ്യത്തിൻെറ പേരു പറയൂ. മലയാളമായിരിക്കണം.''

''ചങ്ങമ്പുഴ, ഇടപ്പള്ളിരാഘവൻപിള്ളയെ കുറിച്ചെഴുതിയ വിലാപകാവ്യം (രമണനല്ല!—നീലക്കുയിൽ—ആർജ്ജവമില്ലാത്തതാണ്. നാലപ്പാടൻെറ ''കണ്ണുനീർത്തുള്ളി'' ഒറിജിനൽ അല്ല. 'ഇൻ മെമോറിയ'ത്തിൻെറ അവിദഗ്ദ്ധമായ അനുകരണമാണത്. 'പ്രരോദന'ത്തിൽ പ്രവഹിക്കുന്നതു 'കണ്ണീരല്ല, വാക്കുകളാണ്. വി.സി. ബാലകൃഷ്ണപ്പണിക്കരുടെ 'ഒരു വിലാപം' തരക്കേടില്ല.''

''കാര്യങ്ങളിൽ മന്ത്രി എന്നു തുടങ്ങി ശയനത്തിൽ വേശ്യ എന്ന് അവസാനിപ്പിച്ച് സ്ത്രീയെ നിർവചിക്കുന്നതിനോടു നിങ്ങൾ യോജിക്കുന്നോ?''

''ആദ്യത്തേതൊക്കെ ശരി. ശയനീയത്തിൽ വേശ്യയെപ്പോലെ പെരുമാറുന്ന ഭാര്യയെ വർജ്ജിക്കണം. അന്തസ്സും ആഭിജാത്യവുമുള്ള ഒരു സ്ത്രീയും അങ്ങനെയായിരിക്കില്ല. വിഷയാസക്തനായ ഏതോ സംസ്കൃതക്കാരൻ പടച്ചുവച്ച ഒരു പദ്യമാണത്. ഇതുപോലെ ഒരുപാട് ആഭാസ ശ്ലോകങ്ങൾ സംസ്കൃതത്തിലുണ്ട്.''

''പുരുഷനെ സൃഷ്ടിച്ച ഈശ്വരൻതന്നെയാണോ സ്ത്രീയെയും സൃഷ്ടിച്ചത്?''

''സ്ത്രീയെ സൃഷ്ടിച്ചതിനുശേഷം ബാക്കി വന്ന ഭാഗങ്ങൾകൊണ്ടാണു ഈശ്വരൻ റോസാപ്പൂക്കളെ സൃഷ്ടിച്ചതെന്ന് ഒരു ചിന്തകൻ പറഞ്ഞതിനോടു ഞാൻ യോജിക്കുന്നു.''

''ക്രൂരസ്വഭാവമാർന്ന സ്ത്രീകളെ കാണുമ്പോൾ നിങ്ങൾക്ക് എന്തു തോന്നും?'' (രണ്ടു ചോദ്യങ്ങളും അബുദാബിയിൽനിന്ന്)

''അവരും വർഷങ്ങൾക്കുമുൻപ് നിഷ്കളങ്കതയാർന്ന കൊച്ചു പെൺകുട്ടികളായിരുന്നുവല്ലോ എന്ന്. കാമുകൻെറ മുൻപിൽ അരുണിമയാർന്ന കവിൾത്തടങ്ങളോടുകൂടി അവരും ഒരുകാലത്ത് നിന്നിരുന്നല്ലോ എന്ന്.''



ജി. ശങ്കരക്കുറുപ്പ്

## ഇഞ്ചിമുട്ടായിക്കവിത

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട് ശ്രീകൃഷ്ണനെക്കുറിച്ചു ഏറെ മുട്ടായിക്കവിതകൾ എഴുതിയിരുന്നു. കൃഷ്ണഭക്തർക്ക് അവ വായിക്കുമ്പോൾ കാതിനു സുഖം, മനസ്സിനു സുഖം, ആത്മാവിനു സുഖം. വ്യക്തിഗതമായ ഈശ്വരനിൽ വിശ്വാസമില്ലാത്ത എനിക്കു നമ്പൂതിരിപ്പാടിൻെറ മധുരപദസന്നിവേശ വിശേഷങ്ങളായ കവിതകൾ കാതിനു മാത്രമേ സുഖം നല്കിയിരുന്നുള്ളു. പ്രാചീനകാലത്ത് ആടുമാടുകളെ മേച്ചിരുന്ന ഇടയന്മാർ ചില സന്ദർഭങ്ങളിൽ പാട്ടുപാടുകയും ആട്ടമാടുകയും ചെയ്തിരിക്കുമല്ലോ. അവർ മയില്പീലി തലയിൽ വച്ച് മററാഭരണങ്ങൾ ധരിച്ച് ആകൃതിസൗഭഗം വർദ്ധിപ്പിച്ചിരിക്കും. ജീവിതവും ലോകവും ലയാത്മകമായതുകൊണ്ട് പാട്ടുപാടിയിരിക്കും. പുല്ലാങ്കുഴൽ വായിച്ച് ചുററുമിരിക്കുന്നവരെ രസിപ്പിച്ചിരിക്കും. ഈ ദൃശ്യങ്ങളുടെ ''ആദർശവത്കരണ''മാണ് കൃഷ്ണസങ്കല്പം. ക്രമേണ ആ കൃഷ്ണന് ഈശ്വരാംശം വന്നു, ദാർശനികതലത്തിൽ ആ വ്യക്തിയെ വീക്ഷിച്ചുതുടങ്ങി. ''ആദർശവത്കരണം'' കൂടിയപ്പോൾ കൃഷ്ണൻ ജ്ഞാനവിജ്ഞാനങ്ങളിൽ അദ്വിതീയൻ, വികാരമൂർദ്ധന്യത്തിൽ എത്തിയവൻ ഇവയെല്ലാം ആയി. മഹാഭാരതത്തിലെ പ്രക്ഷിപ്ത ഭാഗമായ ഗീതയുടെ കർത്താവായി അദ്ദേഹത്തെ ചിലർ കണ്ടപ്പോൾ എല്ലാമായി. ഇത് ഈശ്വരവിശ്വാസിയായ എൻെറ മതമാണ്. വ്യക്തിഗതനായ ഈശ്വരനെ പൂജിക്കണമെന്നുണ്ടു ചിലർക്കെങ്കിൽ പൂജിക്കട്ടെ. അവരുടെ കൂട്ടത്തിൽ ഞാനില്ല.

പ്രപഞ്ചത്തിൽ സൃഷ്ടിയുണ്ട്, അസ്തിത്വമുണ്ട്, നാശമുണ്ട്. സൃഷ്ടിയുടെ ചേതനാത്വാരോപം അല്ലെങ്കിൽ മൂർത്തിമദ്ഭാവം ബ്രഹ്മാവ്; അസ്തിത്വത്തിൻേറത് മഹാവിഷ്ണു, നാശത്തിൻേറയു ശിവൻ. ഇവരിൽ ആദ്യത്തെ രണ്ടുപേർ അങ്ങു പാല്ക്കടലിലും മൂന്നാമത്തെയാൾ കൈലാസത്തിലുമിരിക്കുന്നുവെന്നത് വെറും സങ്കല്പമാണ്. ആ സങ്കല്പങ്ങൾ നന്ന്. പ്രപഞ്ചത്തിലെ ശക്തിവിശേഷത്തിനു മൂർത്തിമദ്ഭാവം നല്കി ആരാധിക്കുന്നത് മനുഷ്യജീവിതത്തിനു ഐക്യവും നിയന്ത്രണവും ഉണ്ടാക്കും. അസ്തിത്വത്തിൻെറ-വിഷ്ണുവിൻെറ-ലാവണ്യാംശമായി കൃഷ്ണനെ നിർമ്മിക്കുന്നതും നന്ന്. അദ്ദേഹം വൃന്ദാവനത്തിൽ വിഹരിക്കുന്നതായിക്കരുതി എത്ര കാവ്യങ്ങൾ വേണമെങ്കിലും എഴുതാം. അവ കവിതയായിരിക്കണ

**രണ്ടുപേർ തമ്മിൽ സംസാരിക്കുമ്പോൾ ഒരാൾ പറയുന്നത് മററാരാൾ പുറത്തു പറയു കയില്ല എന്നൊരു നിശ്ചയം— രേഖപ്പെടുത്തുകയോ അന്യോന്യം പറയാത്തതോ ആയ നിശ്ചയം—അതിലുണ്ട്. ഇതിനെ Gentleman's agreement എന്ന് ഇംഗ്ലീഷിൽ പറയും.**



സി. അച്യുതമേനോൻ

മെന്നേയുള്ളൂ. അതുകൊണ്ട് ശ്രീകൃഷ്ണൻ എന്നൊരു വ്യക്തി ഇല്ലായിരുന്നുവെന്നു കരുതുന്ന ഞാൻ 'ശ്രീകൃഷ്ണാമൃത'വും 'നാരായണീയ'വുമൊക്കെ പല പരിവൃത്തി വായിച്ചു രസിക്കുന്നു.

ദൗർഭാഗ്യംകൊണ്ടു ചൊവ്വല്ലൂർ കൃഷ്ണൻ കുട്ടിയുടെ കൃഷ്ണസ്തുതിയിൽ കൃഷ്ണൻ നായർക്കു കവിത കാണാൻ കഴിയുന്നില്ല. (മാതൃഭൂമി ആഴ്ചപ്പതിപ്പിലെ 'നവകം' എന്ന കാവ്യം) ഓട്ടൂരിന്റെ മുട്ടായിക്കവിതപോലെയെങ്കിലും ഇരുന്നാൽ മതിയായിരുന്നു ഇത്. അതുമില്ല. ഇന്നത്തെ നിലയിൽ ഇതൊരു ഇഞ്ചിമുട്ടായിക്കവിതയാണ്. എത്ര ക്ലേശിച്ചാണ് അദ്ദേഹം പദങ്ങളെ വലിച്ചിഴച്ചു കൊണ്ടുവന്നു നാല്ക്കാലികൾ നിർമ്മിച്ചുവച്ചിരിക്കുന്നത്!

## സി.അച്യുതമേനോനെ അലട്ടുന്നു

യൂഗോയുടെ '93' എന്ന നോവൽ വായിച്ചിട്ടു കാലമേറെയായി. എങ്കിലും അതിലെ ഒരു സംഭവം മനസ്സിന്റെ ദർപ്പണത്തിൽ ഇപ്പോഴും പ്രതിഫലിക്കുന്നു. രാജപക്ഷത്തുള്ള അമ്മാവനെ വിപ്ളവകാരികളിൽ ഒരാളായ അനന്തരവൻ കാരാഗൃഹത്തിലാക്കി. അടുത്ത ദിവസം അമ്മാവന്റെ കഴുത്തു മുറിക്കും വിപ്ളവകാരികൾ. രാത്രി. അനന്തരവനു ഉറക്കം വന്നില്ല. അയാൾ അമ്മാവന്റെ തടവറയിൽ ചെന്നു. പാറാവുകാരൻ അയാളെക്കണ്ടു ബഹുമാനത്തോടെ മാറിനിന്നു. അനന്തരവൻ അകത്തു കയറി സ്വന്തമുടുപ്പുകൾ അമ്മാവനെ ധരിപ്പിച്ചു. അമ്മാവന്റെ ഉടുപ്പുകൾ അയാളും ധരിച്ചു. അമ്മാവനോടു പൊയ്ക്കൊള്ളാൻ പറഞ്ഞു. രണ്ടുപേരും ഒരേ പൊക്കം. തിരിച്ചുപോരുന്നത് അകത്തേക്കുപോയ അനന്തരവൻ തന്നെയാണെന്നു പാറാവുകാരൻ വിചാരിച്ചു. നേരം വെളുത്തു. രാജപക്ഷക്കാരനായ അമ്മാവന്റെ കഴുത്തറുക്കാൻ ചെന്ന വിപ്ളവകാരികൾ കണ്ടതു അനന്തരവനെയാണ്. അവർ അയാളെ പിടിച്ചു കൊണ്ടുപോയി കഴുത്തു മുറിച്ചു കൊന്നു. വിപ്ളവകാരിയായ അനന്തരവന്റെ സ്നേഹവും ധർമ്മനിഷ്ഠയും ഇവിടെ വിജയം പ്രാപിക്കുന്നു.

ഒരു ജർമ്മൻ ദാർശനികൻ പറഞ്ഞ കഥയും ഓർമ്മയിലെത്തുന്നു. മുട്ടുകുത്തിയിരിക്കുന്ന കുററവാളിയെ വെടിവച്ചുകൊല്ലാൻ പോകുകയാണ്. അപ്പോഴുണ്ട് മരിക്കാൻ പോകുന്നവന്റെ നായ് യജമാനഭക്തിയോടെ അയാളുടെ അടുത്തേക്കു ഓടിവരുന്നു. നായ്ക്ക് വെടിയേല്ക്കാതിരിക്കാനായി അയാൾ അതിനെ ആട്ടിപ്പായിച്ചു.

മനുഷ്യൻ എങ്ങനെയാണു പെരുമാറേണ്ടതെന്നു ഈ രണ്ടു കഥകളും നമ്മളെ ഗ്രഹിപ്പിക്കുന്നു. ഇന്നു കാലം മാറിയിരിക്കുന്നു. ഒന്നിനും മര്യാദയില്ല. രണ്ടുപേർ തമ്മിൽ സംസാരിക്കുമ്പോൾ ഒരാൾ പറയുന്നത് മറെറാരാൾ പുറത്തു പറയുകയില്ല എന്നൊരു നിശ്ചയം—രേഖപ്പെടുത്തുകയോ അന്യോന്യം പറയാത്തതോ ആയ നിശ്ചയം—അതിലുണ്ട്. ഇതിനെ gentlemen's agreement എന്നു ഇംഗ്ളീഷിൽ പറയും (മാന്യതയുടെ അടിസ്ഥാനത്തിലുള്ള നിശ്ചയം അല്ലെങ്കിൽ കരാർ). സ്വകാര്യ സംഭാഷണത്തിൽ പാലിക്കപ്പെടേണ്ട ഈ കരാറിന് കത്തിടപാടുകളിൽ കൂടുതൽ പാവനത്വം വരുന്നു. Personal letters-ൽ അയയ്ക്കുന്നയാൾ താൻ കാലികവികാരത്തിനു വിധേയനായി പലതുമെഴുതും. ആ എഴുത്തു കിട്ടുന്നവൻ അതു മറെറാരാളെ കാണിക്കാൻ പാടില്ല. സി.അച്യുതമേനോൻ എഴുതിയ സ്വകാര്യക്കത്തുകളെ അവലംബിച്ചുകൊണ്ട് മാതൃഭൂമിയിൽ തെക്കുംഭാഗം മോഹൻ ലേഖനങ്ങൾ എഴുതുന്നത് അന്തരിച്ച മഹാവ്യക്തി അച്യുതമേനോനോടു ചെയ്യുന്ന മഹാപരാധമാണ്.

എന്നെ പണ്ടൊരു പേപ്പട്ടി കടിച്ചു. മരണത്തിൽ നിന്ന് എന്നെ രക്ഷിച്ചത് ഡോക്ടർ വി.പി.ശർമ്മയാണ്. (സർവകലാശാലയിലെ പ്രഫെസർ ഡോക്ടർ വി.എസ്.ശർമ്മയുടെ സഹോദരൻ) പേപ്പട്ടിയുടെ ഉടമസ്ഥൻ അത് എന്നെ കടിച്ചുവെന്ന് അറിഞ്ഞയുടനെ അതിനെ കൊന്നുകുഴിച്ചിട്ടു.

മുൻപു പറഞ്ഞ ജർമ്മൻ ദാർശനികൻ എടുത്തുകാണിച്ച ഒരു സംഭവവും കൂടി ഇവിടെ പറയേണ്ടതായിട്ടുണ്ട്. ഒരു വേലക്കാരിയെ പേപ്പട്ടി കടിച്ചു. തന്റെ മരണം സുനിശ്ചിതമാണെന്നു മനസ്സിലാക്കിയ അവൾ അതിനെ പിടികൂടി നായ്ക്കൂട്ടിനകത്തു തള്ളിക്കയററി വാതിലടച്ചു. മററാരെയും പട്ടി കടിക്കരുതല്ലോ എന്നു വിചാരിച്ചാണ് സംസ്കാരമോ പരിഷ്കാരമോ ഇല്ലാത്ത ആ പെണ്ണ് അതു ചെയ്തത്. എന്നെക്കടിച്ച പേപ്പട്ടിയെ അടിച്ചുകൊന്നു കുഴിച്ചുമൂടിയതും പരോപകാരനിരതത്വമായി ഞാൻ കരുതിയപ്പോൾ ഒരഭിഭാഷകൻ എന്നോടു പറഞ്ഞു:- "അല്ല, തെളിവു നശിപ്പിക്കലായിരുന്നു അത്" എന്ന്. അത് എന്തുമാകട്ടെ. "93"-ലെ അനന്തരവന്റെ ധർമ്മബോധം നമുക്കു വേണമെന്നില്ലെങ്കിൽ വേണ്ട. വേലക്കാരിയുടെ നന്മയെങ്കിലും നമുക്ക് ഉണ്ടാകണം.

"യഃ സംസദി പരദോഷം വക്തി
സ സ്വദോഷം വക്തി"—ചാണക്യ സൂത്രം.

(സഭയിൽ അന്യന്റെ ദോഷം പറയുന്നവൻ സ്വന്തം ദോഷബഹുത്വമാണു പ്രകടിപ്പിക്കുക.)

## വ്യക്തികൾ—എം.പി.അപ്പൻ

എം.പി.അപ്പൻസ്സാറിനെ ഞാൻ ആദ്യമായി കണ്ടതു നാലാഞ്ചിറ കൃഷ്ണപിള്ളസ്സാറിനോടൊരുമിച്ച് അദ്ദേഹം നടന്നുപോയപ്പോഴാണ്. രണ്ടുപേരും ഒരുമിച്ചു നടക്കും. അത്രയ്ക്കു സ്നേഹം. നാലാഞ്ചിറ എന്റെ ഗുരുനാഥൻ. അപ്പൻസ്സാറ് എന്നെ പഠിപ്പിച്ചില്ലെങ്കിലും ഗുരുനാഥൻ തന്നെ. ഇംഗ്ളീഷ് കവിതകൾ, മലയാളം കവിതകൾ ഇവയെക്കുറിച്ച് എനിക്കു സംശയമുണ്ടാകുമ്പോൾ ഞാൻ അപ്പൻസ്സാറിനെയാണ് ടെലിഫോണിൽ വിളിക്കുക. ഉടനെ അദ്ദേഹം സംശയം പരിഹരിക്കുകയും ചെയ്യും. അസാമാന്യമായ ഓർമ്മശക്തിയുള്ള ഈ കവി വിശുദ്ധരിൽ വിശുദ്ധനാണ്. അദ്ദേഹത്തിന്റെ "സിംഹവും പുള്ളിമാനും" എന്ന നല്ല കാവ്യത്തിൽ ഈ മാനസികശുദ്ധി പ്രതിഫലിക്കുന്നു.

ഉറങ്ങിക്കിടക്കുന്നവനെ വിളിച്ചുണർത്തുന്നത് ശരിയല്ല. നമ്മളുടെ കാലൊച്ച കേട്ടുപോലും അവർ ഉണരരുത്. ഭാര്യയോ മക്കളോ ഉറങ്ങുന്നതുകണ്ടാൽ ഞാൻ നടന്നുപോലും ശബ്ദമുണ്ടാക്കാറില്ല. പക്ഷേ അന്യർ എന്നെ

**ആരുടെ സാന്നിദ്ധ്യത്തിൽ നമ്മൾ അസ്വസ്ഥരാകുന്നില്ലയോ ആ ആൾ മാന്യൻ. നമ്മുടെ സാന്നിദ്ധ്യം ആർക്ക് അസ്വസ്ഥത ജനിപ്പിക്കുന്നില്ലയോ ആ വ്യക്തി മാന്യൻ.**

വിളിച്ചുണർത്തുന്നു. ഞാൻ ഉറങ്ങുന്ന സമയത്ത് ഇന്നുവരെ അപ്പൻസ്സാറ് സ്വന്തം വീട്ടിലിരുന്നു ററെലിഫോൺ ഡയൽ ചെയ്ത് എൻെറ വീട്ടിലെ ററെലിഫോണിൽ മണിനാദം ഉയർത്തിയിട്ടില്ല. ഇതു ശരിയായ ഉറക്കത്തെസ്സംബന്ധിച്ച പറയാനുള്ളത്. ജാഗ്രദവസ്ഥയിൽ ഇരിക്കുന്നവരെപ്പോലും ഉപദ്രവിക്കുന്ന ആളല്ല അപ്പൻസ്സാറ്. ഞാൻ അദ്ദേഹത്തെ സ്നേഹിക്കുന്നു, ബഹുമാനിക്കുന്നു.

## എം.ടി.വാസുദേവൻനായർ

ആരുടെ സാന്നിദ്ധ്യത്തിൽ നമ്മൾ അസ്വസ്ഥരാകുന്നില്ലയോ ആ ആൾ മാന്യൻ. നമ്മുടെ സാന്നിദ്ധ്യം ആർക്കു അസ്വസ്ഥത ജനിപ്പിക്കുന്നില്ലയോ ആ വ്യക്തി മാന്യൻ. ഇതു ശരിയാണെങ്കിൽ മലയാള കഥാസാഹിത്യത്തെയും നോവൽ സാഹിത്യത്തെയും ആലസ്യത്തിൽനിന്നു വിളിച്ചുണർത്തിയ എം.ടി.വാസുദേവൻ നായർ നൂറു ശതമാനവും മാന്യനാണ്. സ്ഥിരതയാർന്ന സ്വഭാവമാണ് അദ്ദേഹത്തിന്. ഇരുപത്തഞ്ചു കൊല്ലം മുൻപ് കോട്ടയത്ത് കറൻറ് ബുക്ക്സ് (തോമസ് മുണ്ടശ്ശേരിയുടേത്) ഉദ്ഘാടനം ചെയ്യുന്ന വേളയിലാണ് ഞാൻ അദ്ദേഹത്തെ ആദ്യമായി കാണുന്നത്. അന്നത്തെ സ്വഭാവ ദാർഢ്യം അദ്ദേഹം ഇന്നും പുലർത്തുന്നു. കഴിഞ്ഞവർഷം അദ്ദേഹത്തെ നേരിട്ടു കണ്ടപ്പോൾ എനിക്കുണ്ടായ തോന്നലാണിത്. കാററടിക്കുമ്പോൾ പ്രതിമകൾക്കുപോലും മാററം വരും. ജീവിതത്തിൻെറ ഭാഗ്യവും ദൗർഭാഗ്യവും വ്യക്തിയെ യഥാക്രമം തഴുകുമ്പോഴും ആക്രമിക്കുമ്പോഴും ആ ആൾ മാറിപ്പോകും. പക്ഷേ വാസുദേവൻ നായർക്കു മാററമില്ല. മററു സാഹിത്യകാരൻമാർക്കില്ലാത്ത ഈ മേന്മ എം.ടിക്കുള്ളതുകൊണ്ടും കൂടിയാണ് ഞാൻ അദ്ദേഹത്തെ ആദരവോടെ കരുതുന്നത്. കലയുടെ സുവർണ്ണ രേണുക്കൾ വിതറുന്ന അദ്ദേഹത്തിന് ധന്യവാദം.

## പുതിയ പുസ്കം

Eric Lund, Mogens Phil, Johannes Slok ഇവർ എഴുതിയ A History of European Ideas എന്ന ഡാനിഷ് ഗ്രന്ഥത്തിൻെറ ഇംഗ്ലീഷ് തർജ്ജമ (W.Glyn Jones തർജ്ജമ ചെയ്തത്) ഇരുപതു വർഷം മുൻപാണു ഞാൻ വായിച്ചത്. പാണ്ഡിത്യത്തിൽ, അന്തർവീക്ഷണ പാടവത്തിൽ അത് അനന്യമാണ്. European Ideas എന്നതിൽ തുടങ്ങി അബ്സേഡിലൂടെ എക്സിസ്ററൻഷ്യലിററിയിലൂടെ ഭാഷയെസ്സംബന്ധിച്ച തത്ത്വചിന്തയുടെ വന്ധ്യതയിലൂടെ അത് European Idea-യിൽ ചെന്നുനില്ക്കുന്നു.

പൗരസ്ത്യവും പശ്ചിമവുമായ ആശയങ്ങളെക്കുറിച്ച് പ്രതിപാദിക്കുന്ന വേറൊരു ഗ്രന്ഥം 1992-ൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. A History of Knowledge-Charles Van Doren-Ballantine Books, New York-Rs.239=50 Pages 422. പ്രാചീന വിജ്ഞാനത്തിലാരംഭിച്ച് അത് അടുത്ത നൂറുവർഷങ്ങളെസ്സംബന്ധിച്ച ഭാവികഥനം നിർവഹിക്കുന്നു. സ്പഷ്ടതയാണ് ഇതിൻെറ മുദ്ര. ദുർഗ്രഹങ്ങളായ വിഷയങ്ങളെ സാധാരണക്കാരനു മനസ്സിലാക്കാൻ കഴിയുന്ന മട്ടിൽ ഗ്രന്ഥകാരൻ പ്രതിപാദിക്കുന്നതു കണ്ടാൽ നമ്മൾ അദ്ദേഹത്തോടു ബഹുമാനമുള്ളവരായിത്തീരും. മതം, ശാസ്ത്രം, സാഹിത്യം ഇവയെക്കുറിച്ച് എഴുതുന്ന ഈ ഗ്രന്ഥകാരന് എന്തൊരു insight! (അന്തർവീക്ഷണം) യേററ്സിനെ പ്രവാചകനായി കാണുന്നു അദ്ദേഹം. റേറാമസ് മന്നിനെക്കാൾ വലിയ കലാകാരനാണു കാഫ്കയെന്നു അഭിപ്രായപ്പെടുന്നു. E.M.Forster-ൻെറ A Passage to India എന്ന നോവലിന് പരിഗണന നല്കുന്ന ഗ്രന്ഥകാരൻ അദ്ദേഹത്തിൻെറ എല്ലാ നോവലുകളും തുച്ഛങ്ങളാണെന്നു ചൂണ്ടിക്കാണിക്കുന്നു. ബക്കിററിൻെറ Waiting For Godot അന്യാദൃശമാണെന്ന് അദ്ദേഹം പ്രഖ്യാപിക്കുന്നു. മനുഷ്യ വിജ്ഞാനത്തിൻെറ നേർക്കു ചേതോഹരമായ ദീപം ഉയർത്തിപ്പിടിക്കുകയാണു ഗ്രന്ഥകാരൻ.

* * *

ഇത് പാതിരാ പ്രക്ഷേപണം.
വാർത്തകൾ.
മുണ്ഡനം ചെയ്ത ശിരസ്സുമായ്
ഒരു ബുദ്ധപ്രതിമ തടാകത്തിലിറങ്ങി
നടക്കുന്നു.
മുറിഞ്ഞ പിയാനോവിൽ നിന്നും
ആയിരം സൈബീരിയൻ കൊക്കുകൾ
പലായനം ചെയ്യുന്നു–

ഇത് വിദ്യാധരൻ, പെരുമ്പള ദേശാഭിമാനി വാരികയിലെഴുതിയ 'പാതിരാ പ്രക്ഷേപണം' എന്ന 'കാവ്യ'ത്തിൻെറ തുടക്കം. പണ്ട് ദുശ്ശാസനൻ പാഞ്ചാലിയെ മാനഭംഗം ചെയ്തപ്പോൾ കൃഷ്ണൻ അവൾക്ക് ഒടുങ്ങാത്ത വസ്ത്രം നല്കി രക്ഷിച്ചു. ഇപ്പോൾ വസ്ത്രാക്ഷേപം ചെയ്യപ്പെടുന്ന കവിതാദ്രൗപതിയെ സഹായിക്കാൻ ആരുമില്ലല്ലോ.



എം.പി. അപ്പൻ

**ഉറങ്ങിക്കിടക്കുന്നവനെ വിളിച്ചുണർത്തുന്നത് ശരിയല്ല. നമ്മുടെ കാലൊച്ച കേട്ടുപോലും അവരുണരരുത്. ഭാര്യയോ മക്കളോ ഉറങ്ങുന്നതു കണ്ടാൽ ഞാൻ നടന്നുപോലും ശബ്ദമുണ്ടാക്കാറില്ല. പക്ഷേ അന്യർ എന്നെ വിളിച്ചുണർത്തുന്നു.**

17-ാം പേജിൽനിന്നും തുടർച്ച

മായ സാമൂഹ്യാവസ്ഥയെ പ്രതിലോമപരതയുടെ പരകോടിയിലെത്തിക്കാനുള്ള സമർത്ഥമായ നാടകംകളിയായിരുന്നു സ്വതന്ത്രനായ എതിരാളിയെ ഒടുക്കാൻ പിന്നെ വേണ്ടിയിരുന്നത്. ഗോഡ്സെയുടെ പത്രത്തിൽ ഗാന്ധിജിയെ അധിക്ഷേപിച്ച് നിരവധി ലേഖനങ്ങൾ പ്രസിദ്ധീകരിച്ചതും അദ്ദേഹത്തിൻെറ ചിത്രം ഷൂസിനുള്ളിൽ ധരിച്ച് അപമാനിക്കാൻ ശ്രമിച്ചതും അദ്ദേഹത്തിൽ മുസ്ലിം പ്രീണനമാരോപിച്ചായിരുന്നു. അതേ സമയം, ഗാന്ധിജി വധിക്കപ്പെട്ടു കഴിഞ്ഞപ്പോൾ ആ കൃത്യം ചെയ്തത് ഏതെങ്കിലും മുസ്ലീമായിരിക്കുമോ എന്ന ഭീതിയോടെ കലാപമേഘങ്ങളെ കാത്തുകിടന്ന കൽക്കത്തയിലെ മുസ്ലിം സമൂഹത്തെ ആക്രമിച്ചതാകട്ടെ, കൃത്യം, ഗാന്ധിജിയുടെ ഘാതകൻ മുസ്ലീമാണെന്നു പ്രചരിപ്പിച്ചുകൊണ്ടായിരുന്നു.

നാം നേരത്തേ കണ്ടതുപോലെ, ഗാന്ധിവധവുമായി ബന്ധപ്പെട്ട് അറസ്ററു ചെയ്യപ്പെട്ടതേറെയും ആർ.എസ്.എസ്സിൻെറ ബുദ്ധിജീവി നേതൃത്വമായിരുന്നു. ഇത് യാദൃച്ഛികമാവാനിടയില്ല. ഡെൽഹിയിലെ മുസ്ലിം വിരുദ്ധ കലാപങ്ങൾക്കു നടുവിൽ സത്യഗ്രഹമിരുന്ന് ഹൈന്ദവപക്ഷ നേതാക്കളെക്കൊണ്ടുപോലും സൗഹൃദക്കരാറിൽ ഒപ്പുവയ്പിച്ചു, മുസ്ലിം ഗൃഹങ്ങളിൽ താമസിച്ചും ഖുർആനെ ആദരിച്ചും രാമൻെറ ആരാധകനാവാനും ഉപനിഷത്തുക്കളിൽ വിശ്വസിക്കാനും കഴിയുമെന്നു തെളിയിച്ച എതിരാളിയെ വീണ്ടും സൈദ്ധാന്തികമായി നേരിടുകയല്ല, ഭൗതികമായി ഇല്ലായ്മ ചെയ്യുകയാണു വേണ്ടതെന്ന നിഗമനത്തിലെത്തിക്കൊണ്ട് തങ്ങളുടെ ഫാസിസ്ററ് പ്രത്യയശാസ്ത്രത്തോടു നീതി പുലർത്തുകയായിരുന്നിരിക്കണം ഈ ബുദ്ധിജീവികൾ.

# രാഷ്ട്രീയ പ്രസംഗം ചലച്ചിത്രമാകുമോ?

ഗൃഹലക്ഷ്മിയുടെ അദ്വൈതം ചലച്ചിത്രമെന്ന പേരിൽ നിർമ്മിച്ച ഒരു രാഷ്ട്രീയ പ്രഭാഷണമാണ്. രാഷ്ട്രീയക്കാരും അവരുടെ വഞ്ചനയുമാണ് ഈ പ്രഭാഷണത്തിലെ പ്രമേയം. സമസ്ത വൃത്തികേടുകൾക്കും കാരണക്കാർ രാഷ്ട്രീയക്കാരാണെന്ന് പറഞ്ഞു സ്ഥാപിച്ചാൽ ജനങ്ങളുടെ കൈയടി നേടാൻ വളരെ എളുപ്പമാണ്. ഗൃഹലക്ഷ്മിയും 'കിലുക്ക് മണിക്കു'ള്ള വഴി തേടിയിരിക്കുന്നത്, അത്തരമൊരു തന്ത്രമുപയോഗിച്ചാണ്.

ഇവിടെ അതിപ്രധാനമായ ഒരു ചോദ്യം ഉയർന്നു വരുന്നുണ്ട്. ജനങ്ങളെ വഞ്ചിച്ചാണ് രാഷ്ട്രീയക്കാർ പ്രതാപികളും ധനവാൻമാരുമാകുന്നത്. അതുകൊണ്ട് തന്നെ ആ വർഗ്ഗം അധിക്ഷേപിക്കപ്പെടണം. അപ്പോൾ അവരെ മുതലെടുത്തു ചലച്ചിത്രം പിടിക്കുന്നവരോ? ഏകാദശി നോൽക്കുന്നത് പുണ്യത്തിനല്ലേ. ജനദ്രോഹികളായ രാഷ്ട്രീയക്കാരെ കഥാപാത്രങ്ങളാക്കി ചലച്ചിത്രമെടുത്ത് ജനങ്ങളെ പറ്റിച്ച് പണമുണ്ടാക്കുന്നവരും, ജനദ്രോഹത്തിലൂടെ സമ്പന്നരാകുന്ന രാഷ്ട്രീയക്കാരും ഒരു തുലാസ്സിൽ ഒരേപോലെ തൂങ്ങും. രണ്ടു പേരുടെയും ഉന്നം പണമുണ്ടാക്കൽ. ആദർശവും അദ്വൈതവുമെല്ലാം വെറും മിരട്ട്.

മാർക്സിനേയും ഏംഗൽസിനേയും പാവം ഹെഗലിനേയും സാക്ഷി നിറുത്തി ടി. ദാമോദരൻ എഴുതിയ രാഷ്ട്രീയ പ്രഭാഷണത്തിന് തിരശ്ശീല വീഴുന്നത് പതിനേഴു റീൽ ഓടിത്തീരുമ്പോഴാണ്. ഭൗതിക ജീവിതത്തിന് ആത്മീയ അന്തസ്സത്തയില്ലാതെപോയതാണ് ഇക്കാണുന്ന എല്ലാ ഈതിബാധകൾക്കും കാരണമെന്ന് പറഞ്ഞുവയ്ക്കാൻ, മലയാള സിനിമയിൽ ഇന്നോളം ഉപയോഗിച്ചിട്ടുള്ള എല്ലാമെടുത്ത് അദ്ദേഹം പെരുമാറുന്നു. പക്ഷേ, ഏതെങ്കിലും ഒരംശത്തിന് മൂർച്ച നൽകാനോ ഏതെങ്കിലും ഒരു ഏടകത്തിന് മുഴുപ്പു നൽകാനോ കഴിയാതെ, അടിച്ചു പരത്തിപ്പരത്തി പപ്പടകമാക്കിയിരിക്കയാണ് തിരക്കഥാകൃത്ത്. വെടിവയ്ക്കാൻ അറിഞ്ഞുകൂടാത്ത ഒരാൾ ഉന്നം പിടിച്ചാൽ എന്താണ് സംഭവിക്കുക. അത്തരമൊരു ദയനീയാവസ്ഥയിലാണ് കാര്യങ്ങൾ ചെന്നുനിൽക്കുന്നത്. ടെന്നീസുകളിക്കാരനായ ഗൊറാൻ ഇവാനിസെവിച്ചിന്റെ ഏസുകളുടെ തീപാറുന്ന മൂർച്ച അസാധാരണമാണ്. പക്ഷേ, ആ ചെറുപ്പക്കാരന് ഒരിക്കലും അതുകൊണ്ട് ജയിക്കാൻ കഴിയാറില്ല. ദാമോദരന്റെയും സ്ഥിതി ഏതാണ്ട് അതുപോലെയാണ്.

മോഹൻലാലിന്റെ മൂന്ന് അവതാരങ്ങൾ—റൗഡി, ഭരണാധികാരി, സന്യാസി. റൗഡിയിൽത്തുടങ്ങി സന്യാസിയിലെത്തുന്ന ആ പരിണാമ ചക്രം പൂർത്തിയാക്കാൻ തിരക്കഥാകൃത്ത് വാക്യങ്ങളുടെ കുടച്ചക്രവും അമിട്ടും കതിനാവെടിയുമെല്ലാം പൊട്ടിക്കുന്നുണ്ട്. അതുകൊണ്ടൊന്നും ആ കഥാപാത്രത്തിന് ചൈതന്യം ഉണ്ടാകുന്നില്ല.

മോഹൻലാലിനാണെങ്കിൽ റൗഡിയായ വാസുവിന്റെ വേഷം അഭിനയിച്ച് പരിചയമുണ്ട്. ഒരല്പം പൈങ്കിളി കൂട്ടിച്ചേർത്ത് ആ ഭാഗം റൊമാൻറിക്കാക്കാനും അദ്ദേഹത്തിനു കഴിഞ്ഞു. ദേവസ്വം ഭരണാധികാരിയെയും ഒരുവിധം ഒപ്പിച്ചു. പക്ഷേ, സന്യാസി, അതദ്ദേഹത്തിന് തീരെ പറ്റുകയില്ല. ചന്ദ്രശേഖരൻ ആനയെ കെട്ടിയെഴുന്നെള്ളിക്കും പോലെ, മുടിയും ദീക്ഷയും വളർത്തി കട്ടിക്കണ്ണടയും വച്ചാൽ കാണാൻ നല്ല ശേലുണ്ടെങ്കിലും, മോഹൻലാലിന് അത് ചേരുന്നില്ല. ആ ഭാഗം പൊള്ളയായിപ്പോകാൻ മറ്റൊരു കാരണം കൂടിയുണ്ട്. ആ കഥാപാത്രം തന്നെ വെറും പൊള്ളയായാണല്ലോ. താലപ്പൊലിയുടെ അകമ്പടിയോടെ ബെൻസിൽ, ചിൻമയാ സ്റ്റൈലിൽ മോഹൻലാൽ സന്യാസിവേഷം കെട്ടിവന്നിറങ്ങുമ്പോൾ, മോഹൻലാലിന്റെ മറ്റൊരു ഗിമ്മിക്കെന്നേ നമുക്കു തോന്നൂ. ലക്ഷ്മിയെന്ന ഐ.എ.എസ്സുകാരി കളക്ടർ സ്വാമി സന്നിധിയിലെത്തുമ്പോഴറിയാം, അതാ ചുരുൾ നിവർത്താൻ പോകുന്ന പഴയ പ്രേമകഥയെന്ന്. ഇതിനുമുമ്പ് എത്രയോ മലയാള സിനിമകളിൽ ഇതൊക്കെ കണ്ടതാണ്. കളിക്കൂട്ടുകാർ. കുടുംബ വഴക്കുമൂലം പിരിയുന്നവർ. ആകസ്മികമായ പുനസമാഗമത്തിലൂടെ ഞാനെൻ ചന്ദ്രികേ, നീയെൻ ചന്ദ്രനേ എന്ന യുഗ്മ ഗാനത്തിൽ തെറ്റിദ്ധാരണകൾ നീക്കി, പ്രേമസരസ്സിൽ നീന്തിപ്പോകുന്ന ഇണകൾ.......... ഇവിടെ ദാമോദരൻ ഒരു പൊടിക്കൈ പ്രയോഗിച്ചു. ബോംബു വഹിക്കുന്ന ഒരു പട്ടിയെ വില്ലനാക്കി രംഗത്തുകൊണ്ടുവന്നു ലക്ഷ്മിയുടെ ജീവൻ അപഹരിച്ച് സന്യാസിയെ യഥാർത്ഥ റോമിയോ ആക്കി മാറ്റി.

പല നിലകളിൽ അമിട്ടു പൊട്ടിക്കുന്നതിനിടയിൽ, ഒരു നില അമിട്ടുപൊട്ടിക്കലാണ് തിരുവാഭരണ മോഷണം. വാസു—ശിവബന്ധത്തെ ശിഥിലമാക്കുന്നതും, ശിവ—ശേഖര കൂട്ടുകെട്ടിനെ തകർക്കുന്നതുമൊക്കെ ഇതിനെത്തുടർന്നാണ്. തിരുവാഭരണം എടുത്തു കൊണ്ടുപോകുന്നതും അത് ശേഖരനെ ഏല്പിക്കുന്നതും, എമ്പ്രാന്തിരിയെ അടിച്ചു പരുവമാക്കുന്നതും, മോഷണക്കുറ്റം ഏറ്റെടുക്കേണ്ടിവരുന്ന എമ്പ്രാന്തിരിയുടെ മകളുടെ വിവാഹാലോചന പൊളിയുന്നതും, അതിൽ മനംനൊന്ത് എമ്പ്രാന്തിരി ജീവനൊടുക്കുന്നതുമെല്ലാം ഈ ഒരൊറ്റ സംഭവത്തിൽ നിന്നും കൊളുത്തിയ അമിട്ടുകളാണ്. പക്ഷേ, എത്ര ലാഘവത്തോടെയാണ് തിരുവാഭരണ മോഷണ നിർവഹണം നടത്തിയിരിക്കുന്നത്. പാറാവുകാരനായ വാസുകൈയും വീശി അതെടുത്തുകൊണ്ടുപോകുന്നു. അത്രതന്നെ.

അതുപോലെ പപ്പുവിനെ ബോർഡംഗമാക്കി പരിഹസിക്കുന്നതും കടുത്ത കൈയായിപ്പോയി. ഹരിജനംഗമാണെങ്കിൽ പച്ച മസിലിൻ അല്ലെങ്കിൽ ചുവന്ന മസിലിൻ ജൂബയെ ഇടുയെന്ന് ശഠിക്കുന്നത്, ആ കഥാപാത്രത്തെ സൃഷ്ടിച്ചയാളിന്റെ മനസ്സിലിരുപ്പ് പുറത്തു കൊണ്ടുവരുന്നു. രാഷ്ട്രീയക്കാരനും, തിരക്കഥാകൃത്തുമെല്ലാം ഹരിജനത്തെ നോക്കുന്നത് ഒരേ കണ്ണുകൊണ്ടാണ്.

ഈ ചിത്രത്തിന്റെ സംവിധായകൻ പ്രിയദർശനാണ്. ഒരു ചലച്ചിത്രകാരനെന്ന നിലയ്ക്ക് ഈ ചിത്രത്തിൽ അദ്ദേഹത്തിന്റെ സംഭാവനയെന്താണ്? സിനിമാസ്കോപ്പിൽ നിർമ്മിക്കപ്പെട്ട ഈ ചിത്രത്തിൽ ആവശ്യത്തിനും അനാവശ്യത്തിനും കുറെ പ്രോപ്പർട്ടി കുത്തിനിറഞ്ഞ് ഒരു എക്സ്ട്രാവാഗൻസയാക്കാൻ ശ്രമിച്ചതാണോ അദ്ദേഹത്തിന്റെ സംഭാവന. വിവിധ സംഭവങ്ങളെ സമ്യക്കായി കോർത്തിണക്കി അതിനെ ഒരു അനുഭവമാക്കാൻ അദ്ദേഹത്തിന് സാധിച്ചിട്ടുണ്ടോ? വേണ്ട, അതിനായില്ലെങ്കിൽ തിയേറ്റർ വിട്ടു പോകുമ്പോൾ ഒരു രംഗമെങ്കിലും ഓർമ്മയിൽ തങ്ങിനിൽക്കും വിധം ശ്രദ്ധേയമാക്കാനായോ? ഇല്ല എന്നായിരിക്കും ഇതിനുത്തരം. എന്താണിതിന് കാരണം?

ചെട്ടികുളങ്ങര കുതിരകെട്ടുകാണാനല്ലല്ലോ തിയേറ്ററിൽ പോകുന്നത്.

### തെററുപററി

വളയത്തിൽ നായകനായി അഭിനയിക്കുന്ന മുരളിയുടെ ചലച്ചിത്ര നാമം ഗോവിന്ദനെന്നെഴുതിയത് തെറ്റായിരുന്നു. ശ്രീധരനെന്നതാണ് അത്. ഓർമ്മപിശക് സംഭവിച്ചതിൽ ക്ഷമിക്കണം.

(സിനിമാലേഖകൻ)